# പതിനാലാം കേരള നിയമസഭ

## പത്തൊൻപതാം സമ്മേളനം

നക്ഷത്ര ചിഹ്നമിടാത്ത ചോദ്യം നം. 322 02.03.2020-ൽ മറുപടിക്ക്

## സംസ്ഥാനത്തെ പൗരാണിക സ്മാരകങ്ങളുടെ സംരക്ഷണം

**ചോദ്യം**

ശ്രീ.വി. കെ. സി. മമ്മത് കോയ
ശ്രീ.കെ.കുഞ്ഞിരാമൻ
ശ്രീ.സി.കൃഷ്ണൻ
ശ്രീ.വി. ജോയി

**ഉത്തരം**

ശ്രീ. രാമചന്ദ്രൻ കടന്നപ്പള്ളി
ബഹു.തുറമുഖവും മ്യൂസിയവും
പുരാവസ്തു സംരക്ഷണവും, പുരാരേഖയും വകുപ്പ് മന്ത്രി

| | | | |
|---|---|---|---|
| (എ) | സംസ്ഥാനത്തെ പൗരാണിക സ്മാരകങ്ങളുടെ സംരക്ഷണത്തിനായി എന്തെല്ലാം നടപടികളാണ് ഈ സർക്കാർ സ്വീകരിച്ചു വരുന്നതെന്ന് അറിയിക്കാമോ; | (എ) | 1968 ലെ കേരള പ്രാചീന സ്മാരക പുരാവസ്തു സങ്കേത പുരാവശിഷ്ട ആക്റ്റിന്റെയും അതിന്റെ ചട്ടങ്ങളുടെയും അടിസ്ഥാനത്തിൽ ചരിത്രപരമോ പുരാതത്വപരമോ കലാശില്പപരമോ ആയ പ്രത്യേകതകളുള്ളതും നൂറുവർഷത്തിൽ കുറയാതെ നിലനിന്നിട്ടുള്ളതുമായ നിർമ്മിതികളും സ്ഥാനങ്ങളുമാണ് പുരാവസ്തു വകുപ്പ് സംരക്ഷിത സ്മാരകങ്ങളായി പ്രഖ്യാപിച്ച് പരിപാലിച്ചുവരുന്നത്. കൂടാതെ ഇത്തരത്തിൽ പ്രാധാന്യമുള്ള പുരാവസ്തുക്കളും പുരാവശിഷ്ടങ്ങളും വകുപ്പ് ഏറ്റെടുത്ത് സംരക്ഷിച്ചുവരുന്നു. പുരാവസ്തു വകുപ്പിൽ നിർമ്മിതി സംരക്ഷണ വിഭാഗം, രാസസംരക്ഷണ വിഭാഗം എന്നിങ്ങനെ രണ്ടു വിഭാഗങ്ങളാണ് ചരിത്ര പൈതൃക ശേഷിപ്പുകളുടെ സംരക്ഷണവുമായി ബന്ധപ്പെട്ട് പ്രവർത്തിക്കുന്നത്. സംരക്ഷിത സ്മാരകങ്ങളുടെ കാലികമായ പരിശോധനകൾ നടത്തുകയും ജീർണ്ണത ബാധിക്കുന്നതായി മനസ്സിലാക്കുന്ന സന്ദർഭത്തിൽ അവ പരിഹരിക്കുന്നതിനുള്ള ശാസ്ത്രീയസംരക്ഷണ പ്രവർത്തനങ്ങൾ നിർവ്വഹിക്കുകയുമാണ് ചെയ്യുന്നത്.<br><br>നൂറ്റാണ്ടുകൾ പഴക്കമുള്ള പൈതൃക നിർമ്മിതികളെ അതേ രൂപത്തിലും തനിമയിലും നിലനിർത്തുകയെന്നതാണ് വകുപ്പിന്റെ സംരക്ഷണനയം. നിലവിൽ 184 സംരക്ഷിത സ്മാരകങ്ങൾ വകുപ്പിന്റെ പട്ടികയിൽ ഉണ്ട്. ഓരോ സ്മാരകത്തിന്റെയും പ്രത്യേകതകൾക്കനുസരിച്ചുള്ള സമീപനങ്ങളാണ് നിർമ്മിതി സംരക്ഷണത്തിന്റെ കാര്യത്തിൽ വകുപ്പ സ്വീകരിക്കുന്നത്. പൗരാണിക സ്മാരകസംരക്ഷണത്തിന്റെ ഭാഗമായി വകുപ്പ് സ്വീകരിച്ച പ്രധാന നടപടികൾ താഴെ ചേർക്കുന്നു.<br><br>നിയമസഭാ സമുച്ചയത്തിലെ നിയമസഭാ സുവർണ്ണ ജൂബിലി മ്യൂസിയം സ്ഥിതി ചെയ്യുന്ന കെട്ടിടത്തിന്റെ സമഗ്രസംരക്ഷണ പദ്ധതിയുടെ ഒന്നാംഘട്ടം പരമ്പരാഗത രീതിയിൽ വിജയകരമായി പൂർത്തിയാക്കി. കണ്ണൂർ ജില്ലയിലെ കണ്ണവം തൊടീക്കളം ക്ഷേത്രത്തിലെ |

സംരക്ഷണ പ്രവൃത്തികൾ പൂർത്തിയാക്കി. സംരക്ഷിത സ്മാരകമായ പത്മനാഭപുരം കൊട്ടാരസമുച്ചയത്തിലെ കമ്മട്ടപുര, വലിയ ഊട്ടുപുര, പാൽപ്പുര മാളിക, മണിമേട എന്നിവയുടെ സമഗ്രമായ സംരക്ഷണജോലികൾ പൂർത്തിയാക്കി. സംസ്ഥാനത്തെ ഏറ്റവും വലിയ സംരക്ഷിതസ്മാരകമായ ഹിൽപ്പാലസ് സമുച്ചയത്തിലെ ഏറ്റവും പഴക്കം ചെന്ന നിർമ്മിതിയായ എട്ടുകെട്ടിന്റെയും അതിനോടുചേർന്നുള്ള കുളപ്പുര മാളികയുടെയും സംരക്ഷണജോലികൾ പൂർത്തീകരിച്ചു. കൊട്ടാരവളപ്പിലെ പൈതൃക നിർമ്മിതികളായ മൂന്നു കുളങ്ങൾ ശാസ്ത്രീയമായ രീതിയിൽ സംരക്ഷിച്ചു.

കാസർകോട് ജില്ലയിലെ ചന്ദ്രഗിരികോട്ടയിലെ നടപ്പാത, കൊത്തളങ്ങൾ എന്നിവയുടെ അറ്റകുറ്റപ്പണികൾ നിർവ്വഹിച്ചു. പൊവ്വൽ കോട്ടയിലും സമഗ്രമായി സംരക്ഷണജോലികൾ നിർവ്വഹിച്ചു. ഹോസ്ദുർഗ്ഗ് കോട്ടയുടെ തകർന്നുപോയ കൊത്തളങ്ങൾ, നടവഴി എന്നിവ പൂർവ്വസ്ഥിതിയിലാക്കി. പയ്യന്നൂർ പഴയ പോലീസ് സ്റ്റേഷൻ, കണ്ടോന്താറിലെ ബ്രിട്ടീഷ് ജയിൽ എന്നിവ സംരക്ഷിതസ്മാരകങ്ങളായി പ്രഖ്യാപിക്കുകയും സമഗ്ര സംരക്ഷണജോലികൾ പൂർത്തിയാക്കി നാടിന് സമർപ്പിക്കുകയും ചെയ്തു.

കിളിമാനൂർ കൊട്ടാരത്തിലെ പുത്തൻമാളിക, കുളപ്പുരക്കെട്ട്, സ്റ്റുഡിയോ ഹാൾ എന്നിവ ശാസ്ത്രീയമായി സംരക്ഷിക്കുന്ന പ്രവൃത്തി പൂർത്തിയാക്കി. ആലപ്പുഴ ജില്ലയിലെ ചെങ്ങന്നൂർ കുട്ടമ്പേരൂരിലെ കാർത്ത്യായനി ക്ഷേത്രം, കോട്ടയം ജില്ലയിലെ തൃക്കൊടിത്താനം മഹാദേവക്ഷേത്രം, ചങ്ങനാശ്ശേരിയിലുള്ള കുമാരമംഗലത്തു മന, ചുവർചിത്രങ്ങൾക്ക് ശ്രദ്ധേയമായ കണ്ണൂർ ജില്ലയിലെ കണ്ണവം തൊടീക്കളം ശിവക്ഷേത്രം, തിരുവനന്തപുരം ജില്ലയിലെ അരുവിക്കരക്ഷേത്രം, ഇരയിമ്മൻ തമ്പിയുടെ ജന്മഗൃഹമായ ആലപ്പുഴ ജില്ലയിലെ ചേർത്തല വാരണാട് നടുവിലെ കോവിലകം, തൃശ്ശൂർ ജില്ലയിലെ വേലൂരിലെ അർണോസ് പാതിരിയുടെ ഭവനം, സെന്റ് ഫ്രാൻസിസ് ഫൊറാനാ പള്ളി, എറണാകുളം ജില്ലയിലെ പള്ളിപ്പുറം കോട്ട, തിരുനായത്തോട് ശ്രീനാരായണ ക്ഷേത്രം, കോഴിക്കോട് ജില്ലയിലെ പേരാമ്പ്ര കല്പത്തൂരിടം പരദേവതാക്ഷേത്രം, ഈസ്റ്റ് ഹില്ലിലുള്ള പഴശ്ശിരാജാ മ്യൂസിയം സ്ഥിതി ചെയ്യുന്ന കളക്ടേഴ്സ് ബംഗ്ലാവ് എന്നിവയുടെ സംരക്ഷണജോലികളും പൂർത്തിയാക്കുകയുണ്ടായി.

കൂടുതൽ പൈതൃക മന്ദിരങ്ങളെ സംരക്ഷിതസ്മാരക പട്ടികയിൽ ഉൾപ്പെടുത്തി സംരക്ഷിക്കുന്നതിനുള്ള നടപടികളും സ്വീകരിച്ചിട്ടുണ്ട്. ഇതിലേയ്ക്കായി താഴെ പറയുന്നവ സംരക്ഷിത സ്മാരകങ്ങളാക്കി പ്രഖ്യാപിക്കുന്നതിനുള്ള നടപടികൾ സ്വീകരിച്ചുവരുന്നു.

| | | | |
|---|---|---|---|
| | | | 1. വെള്ളാരപ്പള്ളി തെക്കേ കോവിലകം, എറണാകുളം<br>2. മടിയൻകൂലോം ക്ഷേത്രം, കാഞ്ഞങ്ങാട്, കാസർഗോഡ്.<br>3. ആലപ്പുഴ ജില്ലാ പോലീസ് മന്ദിരം<br>4. നേമം വില്ലേജ് ഓഫീസ് മന്ദിരം, തിരുവനന്തപുരം<br>5. ഇളയിടത്ത് വലിയ കോയിക്കൽ കൊട്ടാരം, കൊട്ടാരക്കര, കൊല്ലം ജില്ല.<br>6. പെരുമ്പാവൂർ ചക്കിക്കല്ല്, എറണാകുളം<br>7. കൈത്തറി വികസന കോർപ്പറേഷന്റെ ഉടമസ്ഥതയിലുള്ള കെട്ടിടം, കണ്ണൂർ.<br>8. ഔർ ലേഡി ഓഫ് ഹോപ്പ് ചർച്ച്, വൈപ്പിൻ, എറണാകുളം. |
| (ബി) | നിലവിൽ പുരാവസ്തു വകുപ്പിന്റെ കീഴിൽ എത്ര സംരക്ഷിത സ്മാരകങ്ങളാണുള്ളതെന്ന് വിശദമാക്കാമോ; | (ബി) | നിലവിൽ പുരാവസ്തു വകുപ്പിന് 184 സംരക്ഷിത സ്മാരകങ്ങളുണ്ട്. |
| (സി) | പൗരാണിക കെട്ടിടങ്ങളുടെ നിർമ്മിതി സംരക്ഷണം, രാസ സംരക്ഷണം, ചുമർ ചിത്രങ്ങളുടെ സംരക്ഷണം എന്നിവയ്ക്കായി സ്വീകരിച്ചു വരുന്ന ശാസ്ത്രീയമായ നടപടിക്രമങ്ങൾ വിശദമാക്കാമോ? | (സി) | നൂറ്റാണ്ടുകൾ പഴക്കമുള്ള പൈതൃക നിർമ്മിതികളെ അതേ രൂപത്തിലും തനിമയിലും നിലനിർത്തുകയെന്നതാണ് വകുപ്പിന്റെ സംരക്ഷണനയം. നിലവിൽ 184 സംരക്ഷിത സ്മാരകങ്ങൾ വകുപ്പിന്റെ പട്ടികയിൽ ഉണ്ട്. ഓരോ സ്മാരകത്തിന്റെയും പ്രത്യേകതകൾക്കനുസരിച്ചുള്ള സമീപനങ്ങളാണ് നിർമ്മിതി സംരക്ഷണത്തിന്റെ കാര്യത്തിൽ വകുപ്പ് സ്വീകരിക്കുന്നത്. പരമ്പരാഗത മാർഗങ്ങൾ ഉപയോഗിക്കേണ്ടിടത്തു അവ പ്രയോജനപ്പെടുത്തിയും നവീന രീതികൾ അവലംബിക്കേണ്ടതായ ഇടങ്ങളിൽ അവ ഉപയോഗപ്പെടുത്തിയുമുള്ള പ്രവൃത്തികളാണ് നിർവ്വഹിക്കുന്നത്. സംരക്ഷിത സ്മാരകങ്ങളുടെ പ്രാധാന്യം കണക്കിലെടുത്ത് വളരെ ശാസ്ത്രീയമായും, ആവശ്യമായ സമയം ഉപയോഗപെടുത്തി സൂക്ഷ്മമായുമാണ് ഓരോ പ്രവൃത്തിയും നിർവ്വഹിക്കുന്നത്. രാസസംരക്ഷണത്തിൽ പ്രിവന്റീവ് കൺസർവേഷൻ രീതികളാണ് വകുപ്പ് മുഖ്യമായും സ്വീകരിക്കുന്നത്. സ്മാരകങ്ങൾക്ക് ജീർണ്ണത ബാധിക്കാതിരിക്കാനുള്ള മുൻകരുതലുകളാണ് ഇതിൽ പ്രധാനം. ദൈനം ദിന പരിരക്ഷ നൽകാൻ കഴിയുന്ന അത്രയും സ്മാരകങ്ങൾക്ക് അത് നല്കാനുള്ള നടപടി സ്വീകരിച്ചിട്ടുണ്ട്. സ്മാരകങ്ങളെ ജീർണ്ണിപ്പിക്കുന്ന ചെറുതരം ജീവികളെയും ചിതലിനെയും മറ്റും തടയുന്നതിന് കൃത്യമായ ഇടവേളകളിൽ സ്മാരകങ്ങൾക്ക് രാസചികിത്സ നടത്തുന്നു. ചുവർചിത്രങ്ങളുടെ സംരക്ഷണത്തിൽ നിലവിലുള്ള |

| | | | |
|---|---|---|---|
| | | | ചിത്രങ്ങളെ അതേ പടി നിലനിർത്തുന്നതിനാണ് പ്രാധാന്യം നൽകുന്നത്. ഇക്കാര്യത്തിലും പ്രിവന്റീവ് കൺസർവേഷൻ രീതികളാണ് പ്രധാനമായും അവലംബിക്കുന്നത്. ചിത്രങ്ങൾക്ക് ജീർണ്ണത ബാധിക്കാതിരിക്കാൻ കൃത്യമായ ഇടവേളകളിൽ അവ ശാസ്ത്രീയമായി ശുചിയാക്കുന്നതിന് നടപടി സ്വീകരിക്കുന്നു. ചിത്രങ്ങളിൽ പൊടിപടലങ്ങൾ, കരി, അഴുക്ക് എന്നിവ പറ്റിപ്പിടിക്കുന്നത് തടയുന്നതിനും ചെറു ജീവികൾ, രൂക്ഷമായ വെയിൽ, മഴ എന്നിവയിൽ നിന്ന് ചിത്രങ്ങളെ സംരക്ഷിക്കുന്നതിനും നടപടി സ്വീകരിക്കുന്നു. ജീർണ്ണത ബാധിച്ച ചിത്രങ്ങളിലെ പൊടി, അഴുക്ക് എന്നിവ ശാസ്ത്രീയമായി നീക്കം ചെയ്ത് ചിത്രങ്ങളെ തെളിയിച്ചെടുക്കുക എന്നതാണ് സ്വീകരിച്ചുവരുന്ന രീതി. |

**സെക്ഷൻ ഓഫീസർ**